# നിയുക്ത കാതോലിക്കാ തെരഞ്ഞെടുപ്പ്

തനിക്ക് ഒരു പിൻഗാമിയെ തെരഞ്ഞെടുക്കുന്നത് നല്ലതായിരിക്കുമെന്ന് പ.കാതോലിക്കാ ബാവാ തിരുമേനി മലങ്കരസഭാ സുന്നഹദോസ് യോഗത്തിൽ പ്രസ്താവിക്കുകയുണ്ടായി. പ.ബാവാ തിരുമേനിയുടെ അഭിപ്രായത്തെ പ.സുന്നഹദോസ് സ്വാഗതം ചെയ്യുകയും, പിൻഗാമിയെ തെരഞ്ഞെടുക്കുന്നതിന് സഭാഭരണഘടന അനുസരിച്ച് മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ നടപടികൾ സ്വീകരിക്കുന്നതിന് പ.സുന്നഹദോസ് ബാവാ തിരുമേനിയോട് അഭ്യർത്ഥിക്കുകയും ചെയ്തു.

ഉചിതമായ സമയത്ത് തനിക്ക് യോഗ്യനായ ഒരു പിൻഗാമിയെ തെരഞ്ഞെടുക്കണമെന്ന് പ. ബാവാ തിരുമേനിതന്നെ ആവശ്യപ്പെട്ടിരിക്കുന്നതിൽ സഭയൊന്നടങ്കം സന്തോഷിക്കുന്നു എന്നാണ് ഞാൻ മനസ്സിലാക്കുന്നത്.

കാതോലിക്കാ സ്ഥാനത്തേക്ക് ഒരാളെ തെരഞ്ഞെടുക്കുന്നത് നിയമാധിഷ്ഠിതവും സഭാഭരണഘടനപ്രകാരവും നടപടിച്ചട്ടങ്ങൾ പൂർത്തീകരിച്ചുമായിരിക്കണമെന്ന് പ.ബാവാ തിരുമേനി തന്നെ പറയുകയുമുണ്ടായി. അത് പൂർണ്ണമായും അനുസരിച്ച് പഴുതുകൾ ഇല്ലാതെ നടപടിക്രമങ്ങളെല്ലാം പാലിച്ചും പൂർത്തീകരിച്ചും വേണം നിയുക്തകാതോലിക്കാ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പ് നടത്തേണ്ടത്. കാതോലിക്കാ സ്ഥാനത്തേക്കും മലങ്കരമെത്രാപ്പോലീത്താ സ്ഥാനത്തേക്കും ഒരാളെ എങ്ങനെ തെരഞ്ഞെടുക്കണമെന്ന് സഭാഭരണഘടനയുടെ 97, 114 വകുപ്പുകളിൽ വളരെ വ്യക്തമായി പറഞ്ഞിട്ടുണ്ട്.

‘‘മലങ്കര മെത്രാപ്പോലീത്തായെ ആ സ്ഥാനത്തേക്ക് അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതാണ്’’ (97).

‘‘ഒരാളെ കാതോലിക്കാ ആയി വാഴിക്കണമെങ്കിൽ ആ ആളെ ആ സ്ഥാനത്തേക്ക് അസോസിയേഷൻ തെരഞ്ഞെടുക്കേണ്ടതും ആ തെരഞ്ഞെടുപ്പിനെ എപ്പിസ്കോപ്പൽ സിനഡ് അംഗീകരിക്കുന്നപക്ഷം ആ ആളിനെ കാതോലിക്കാ ആയി വാഴിക്കേണ്ടതും ആകുന്നു.’’ (114)

മുകളിൽ പറഞ്ഞിരിക്കുന്ന ഭരണഘടനാ വ്യവസ്ഥകളാണ് കാതോലിക്കാ മലങ്കര മെത്രാപ്പോലീത്താ സ്ഥാനങ്ങളുടെ തെരഞ്ഞെടുപ്പിന്റെ അടിസ്ഥാനപ്രമാണം.

ഈ വ്യവസ്ഥകൾ അനുസരിച്ച് മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടുന്നതിനും തെരഞ്ഞെടുപ്പ് പ്രക്രിയ നടത്തേണ്ടതിനും ആവശ്യമായ നടപടിച്ചട്ടങ്ങൾ പ.ഔഗേൻ പ്രഥമൻ ബാവാ തിരുമേനിയുടെ കാലംമുതൽ അംഗീകരിച്ച് നടപ്പിലാക്കിയിട്ടുണ്ട്. അതനുസരിച്ച് തെരഞ്ഞെടുപ്പ് പ്രക്രിയയിലേക്ക് പ്രവേശിക്കണം. പ.ബാവാ തിരുമേനി ആവശ്യപ്പെട്ട സ്ഥിതിക്ക് അസോസിയേഷൻ യോഗം വിളിച്ചുകൂട്ടുന്നതിനുള്ള നടപടികൾ സ്വീകരിക്കേണ്ടതാണ്.

മലങ്കര അസോസിയേഷൻ, അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി, വർക്കിംഗ് കമ്മിറ്റി, മലങ്കര മെത്രാപ്പോലീത്താ എന്നിവയാണ് അസോസിയേഷൻ വിളിച്ചുകൂട്ടേണ്ട ഭരണഘടനാസ്ഥാപനങ്ങൾ.

ആദ്യമായി മലങ്കര മെത്രാപ്പോലീത്താ പത്തുദിവസത്തിൽകുറയാത്ത സമയത്തെ നോട്ടീസ് നൽകി വർക്കിംഗ് കമ്മിറ്റിയോഗം വിളിച്ചുകൂട്ടണം. മലങ്കര മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ സഭാവർക്കിംഗ് കമ്മിറ്റി കൂടി മാനേജിംഗ് കമ്മിറ്റിയോഗം വിളിച്ചുകൂട്ടാൻ തീരുമാനം എടുക്കുകയും മാനേജിംഗ് കമ്മിറ്റി യോഗത്തിന്റെ അജണ്ടാ തീരുമാനിക്കുകയും ചെയ്യണം. ആ അജണ്ടയിൽ മലങ്കര അസോസിയേഷൻ യോഗം വിളിച്ചുകൂട്ടുന്ന വിഷയവും ഉൾപ്പെടുത്തണം.

വർക്കിംഗ് കമ്മിറ്റി യോഗം കൂടി തീരുമാനമെടുത്തുകഴിഞ്ഞശേഷം 21 ദിവസത്തെ നോട്ടീസ് നൽകി മാനേജിംഗ് കമ്മിറ്റിയോഗം വിളിച്ചുകൂട്ടണം. യോഗത്തിന്റെ അജണ്ടയും നോട്ടീസിൽ

പ്രസ്താവിച്ചിരിക്കണം. (മാനേജിംഗ് കമ്മിറ്റിയുടെ അടിയന്തിരയോഗങ്ങൾ കുറഞ്ഞ നോട്ടീസ് സമയത്തിനുള്ളിൽ ആവശ്യമെങ്കിൽ വിളിച്ചുകൂട്ടുന്നതിനും വ്യവസ്ഥയുണ്ട്.)

മാനേജിംഗ് കമ്മിറ്റിയോഗം മലങ്കര അസോസിയേഷൻ യോഗം വിളിച്ചുകൂട്ടുവാൻ മലങ്കര മെത്രാപ്പോലീത്തായോട് അഭ്യർത്ഥിക്കുന്നതാണ് അടുത്ത നടപടി. മലങ്കര അസോസിയേഷൻ കൂടുന്ന സ്ഥലവും തീയതിയും മാനേജിംഗ് കമ്മിറ്റിക്ക് നിർദ്ദേശിക്കാം. മലങ്കര മെത്രാപ്പോലീത്താ സുന്നഹദോസിന്റെ ആലോചനയോടെ ആ നിർദ്ദേശം അംഗീകരിക്കുന്നപക്ഷം നോട്ടീസ് നൽകി മലങ്കര അസോസിയേഷൻ യോഗം വിളിച്ചുകൂട്ടണം.

അസോസിയേഷൻ യോഗം കൂടുന്നതിനുള്ള നോട്ടീസ് 120 ദിവസം മുമ്പ് അയക്കണമെന്നാണ് നിലവിലുള്ള നടപടിചട്ടങ്ങളിൽ വ്യവസ്ഥ ചെയ്തിരിക്കുന്നതെങ്കിലും ഇപ്പോൾ ഒരു തെരഞ്ഞെടുക്കപ്പെട്ട അസോസിയേഷൻ നിലവിലുള്ളതുകൊണ്ട് ചുരുങ്ങിയ സമയത്തെ നോട്ടീസ് കൊടുത്തും യോഗം കൂടാമായിരിക്കാം. അത് ബന്ധപ്പെട്ട സമിതികൾ ആലോചിച്ച് തീരുമാനിക്കണം.

അസോസിയേഷൻ യോഗം കൂടുവാനുള്ള നോട്ടീസ് കല്പന പുറപ്പെടുവിച്ചശേഷം തെരഞ്ഞെടുപ്പിനുള്ള നാമനിർദ്ദേശപത്രികകൾ സമർപ്പിക്കാം. ''അസോസിയേഷൻ അംഗങ്ങൾക്ക് ആർക്കെങ്കിലും അസോസിയേഷൻ തെരഞ്ഞെടുക്കേണ്ട ആളിനെ നാമനിർദ്ദേശം ചെയ്യണമെന്ന് അഭിപ്രായമുള്ളപക്ഷം അതിലേക്കുള്ള നാമനിർദ്ദേശം അസോസിയേഷൻ യോഗദിവസത്തിന് കുറഞ്ഞത് രണ്ടാഴ്ച മുമ്പ് സെക്രട്ടറിക്ക് കിട്ടത്തക്കവണ്ണം അയച്ചുകൊടുക്കണം.........''
(2)

ഒരു നാമനിർദ്ദേശപത്രികയിൽ അസോസിയേഷൻ അംഗങ്ങളിൽ മുപ്പത് പേരെങ്കിലും ഒപ്പിട്ടിരിക്കണം. സൂഷ്മപരിശോധനയ്ക്ക് ശേഷം സാധുവായ നാമനിർദ്ദേശങ്ങൾ അസോസിയേഷൻ യോഗ അജണ്ടായിൽ ചേർക്കുകയും യോഗസ്ഥലത്തും കാതോലിക്കേറ്റ് ആപ്പീസിലും യോഗത്തിന് പത്തുദിവസത്തിന് മുമ്പ് ആയത് പ്രസിദ്ധപ്പെടുത്തുകയും ചെയ്യും.

അജണ്ടാ പ്രസിദ്ധപ്പെടുത്തി മൂന്ന് ദിവസത്തിനകം ഏതെങ്കിലും നാമനിർദ്ദേശം പിൻവലിക്കണമെങ്കിൽ പിൻവലിക്കാം.

അസോസിയേഷൻ യോഗം കൂടുമ്പോൾ പരിഗണിക്കേണ്ട നാമനിർദ്ദേശങ്ങൾ യോഗത്തിൽ സെക്രട്ടറി വായിച്ച് അവതരിപ്പിക്കും. അസോസിയേഷൻ യോഗം പരിഗണനയ്ക്ക് എടുക്കുന്ന നാമനിർദ്ദേശം ഒന്നുമാത്രമെ ഉള്ളുവെങ്കിൽ അപ്രകാരം നാമനിർദ്ദേശം ചെയ്യപ്പെട്ട ആൾ ഏകാഭിപ്രായമായി തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കപ്പെടുന്നതാകുന്നു. അസോസിയേഷൻ യോഗം പരിഗണനയ്ക്ക് എടുക്കുന്ന നാമനിർദ്ദേശങ്ങൾ ഒന്നിലധികം ഉണ്ടായിരുന്നാൽ വോട്ടിംഗ് നടത്തി ഫലം പ്രഖ്യാപിക്കേണ്ടതും വോട്ട് രഹസ്യബാലറ്റിംഗ് മൂലം നടത്തേണ്ടതും ആണ്. നാമനിർദ്ദേശം ചെയ്യപ്പെട്ടവരിൽ ഒരാൾ തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കുന്നതിന് വോട്ട് ചെയ്യുന്ന അംഗങ്ങളിൽ അമ്പതു ശതമാനത്തിലധികം പേരുടെ വോട്ടുകൾ കിട്ടിയിരിക്കേണ്ടതും വോട്ടുകൾ തുല്യമായി വരുമ്പോൾ അങ്ങനെയുള്ളവരെ സംബന്ധിച്ച് ഫലം ചീട്ടിട്ട് നിർണ്ണിയിക്കേണ്ടതുമാകുന്നു. തെരഞ്ഞെടുപ്പ് ഫലം പ്രസിഡന്റ് പ്രഖ്യാപിക്കുന്നതാകുന്നു.

മലങ്കരസഭയ്ക്ക് വളരെ ശക്തമായ ഒരു ഭരണഘടനയും വ്യക്തമായ നടപടിച്ചട്ടങ്ങളും അംഗീകരിക്കപ്പെട്ട കീഴ്‌വഴക്കങ്ങളും പ്രതിബദ്ധതയുള്ള ഒരു നേതൃത്വവും സഭാമാനേജിംഗ് കമ്മിറ്റിയും സുന്നഹദോസും ഉണ്ട്.

ദൈവാശ്രയത്തോടെ എല്ലാവരും കൂട്ടായി പ്രവർത്തിച്ച് ഭരണഘടനയിലെയും നടപടിച്ചട്ടങ്ങളിലെയും വ്യവസ്ഥകൾ പൂർണ്ണമായി പാലിച്ചുകൊണ്ട് മലങ്കരസഭയ്ക്ക് അനുയോജ്യനായ ഒരു കാതോലിക്കായെ തെരഞ്ഞെടുക്കുവാൻ നമ്മുക്ക് പ്രാർത്ഥിക്കാം.

**ഫാ.ഡോ.എം.ഒ.ജോൺ**